

ജാബിറലി ഹുദവി എം.കെ

# ഭിന്നശേഷിക്കാരുടെ കർമശാസ്ത്രം

## പരിമിതികളുള്ളവർക്ക് ആവശ്യമായ ഇളവുകളും അവകാശങ്ങളും വകവെച്ച് നൽകുന്നതോടൊപ്പം എല്ലാവരെയും പോലെ അഭിമാനാർഹമായ ജീവിതം ഉറപ്പ് വരുത്തുക എന്ന ലക്ഷ്യത്തോടെയുള്ളതാണ് ഭിന്നശേഷിക്കാരോടുള്ള ശരീഅത് കാഴ്ചപ്പാട്.

**ആധുനിക** സമൂഹം സമീപകാലത്തായി ഭിന്നശേഷിക്കാരെ ഉൾകൊള്ളാനും അവരുടെ മനുഷ്യാവകാശങ്ങൾ സംരക്ഷിക്കാനും പദ്ധതികളാവിഷ്കരിച്ച് വരുന്നത് ശുഭോദർക്കമാണ്. സാമൂഹിക ഘടനയും അടിസ്ഥാന സൗകര്യങ്ങളും ഭിന്നശേഷി സൗഹൃദമാക്കാനുള്ള നിരവധി ശ്രമങ്ങൾ ലോകമെങ്ങും നടന്ന് വരുന്നു. കേവല ഭൗതിക പരിപ്രേക്ഷ്യത്തിലൂടെ അവരെ സാമൂഹിക-സാമ്പത്തിക ബാധ്യതയായി വീക്ഷിച്ചിരുന്ന സാമൂഹിക ധാരണ തിരുത്താനുള്ള ശ്രമങ്ങൾ ശ്ലാഘനീയമാണ്. ഉത്തമ സമൂഹം എന്ന രീതിയിൽ അത്തരം മുന്നേറ്റങ്ങൾക്ക് മാതൃക സൃഷ്ടിക്കേണ്ടവരാണ് മുസ്‌ലികൾ. മനുഷ്യരെ ഏറ്റവും മികച്ച രീതിയാലാണ് നാം സൃഷ്ടിച്ചത് (അത്തീൻ 4), ആദം സന്തതികളെ നാം ബഹുമാനിച്ചിരിക്കുന്നു (അൽ ഇസ്‌റാഅ് 70) തുടങ്ങിയ ഖുർആൻ വചനങ്ങൾ എല്ലാ മനുഷ്യർക്കും അന്തസാർന്ന ജീവിതം ഉറപ്പ് വരുത്തേണ്ട ബാധ്യത ഉത്ഘോഷിക്കുന്നവയാണ്. പരിമിതികളുള്ളവർക്ക് ആവശ്യമായ ഇളവുകളും അവകാശങ്ങളും വകവെച്ച് നൽകുന്നതോടൊപ്പം എല്ലാവരെയും പോലെ അഭിമാനാർഹമായ ജീവിതം ഉറപ്പ് വരുത്തുക എന്ന ലക്ഷ്യത്തോടെയുള്ളതാണ് ഭിന്നശേഷിക്കാരോടുള്ള ശരീഅത് കാഴ്ച്ചപ്പാട്.

### നിർവചനം

ഹാനികൾ, പരിമിതികൾ എന്നിവ കാരണം തന്റെ സമപ്രായക്കാരെ പോലെ കാര്യനിർവഹണം സാധ്യമാകാത്തവരാണല്ലോ ഭിന്നശേഷിക്കാർ. ശാരീരികമോ മാനസികമോ ബുദ്ധിപരമോ സംവേദനപരമോ ആയ ബലഹീനതകളാണ് ഭിന്നശേഷിയായി ഗണിക്കപ്പെടുന്നത്. അവ ജന്മ സിദ്ധമോ ജനിതകമോ അപകട-രോഗ കാരണം ആർജിതമോ ആകാം. എല്ലാ ഇനങ്ങളെയും ഒന്നിച്ച് ഉൾകൊള്ളുന്ന പൊതു പദമോ ഇവയെല്ലാം ഒന്നിച്ച് ചർച്ച ചെയ്യുന്ന രീതിയോ പരമ്പരാഗത കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ കാണില്ല. എന്നാൽ അവയിലെ അന്ധൻ, ബധിരൻ, മൂകൻ, ഭ്രാന്തൻ തുടങ്ങി പല ഇനങ്ങളും അവർക്കുള്ള പ്രത്യേക നിയമങ്ങളും പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. 'അന്ധനും മുടന്തനും രോഗിയും ധർമസമരിത്തിന് വരാത്തതിൽ കുറ്റമില്ല' (ഫതഹ്, 17) എന്ന വചനം ഭിന്നശേഷിക്കാർക്ക് ഇസ്‌ലാം നൽകുന്ന പ്രത്യേക ഇളവുകളിലേക്കുള്ള സൂചനയാണ്. ആധുനിക പണ്ഡിതർ ഭിന്നശേഷിക്കാരുടെ കർമശാസ്ത്ര പ്രശ്നങ്ങൾ പ്രത്യേകം പഠനവിധേയമാക്കാനുള്ള ശ്രമങ്ങൾ ഊർജിതമാക്കിയിട്ടുണ്ട്. അഹ്കാമുൽ മുഅവ്വഖീൻ, ഫിഖ്ഹുൽ മുഅവ്വഖ്, ഫിഖ്ഹുൽ അഅ്മാ, ഫിഖ്ഹു ദവിൽ ഇഹ്തിയാജാതിൽ ഖാസ്സ്വ തുടങ്ങിയ ശീർഷകത്തിലെല്ലാം ഇന്ന് കർമശാസ്ത്ര പ്രബന്ധങ്ങൾ ലഭ്യമാണ്.

### പ്രവാചക(സ്വ) മാതൃക

ഭിന്നശേഷിക്കാരെ ശാക്തീകരിക്കുന്നതിൽ ഉത്തമ മാതൃകയായിരുന്നു പ്രവാചകർ(സ്വ). പ്രമുഖരായ നിരവധി സ്വഹാബിവര്യർ പലവിധ ശാരീരിക പരിമിതികളുള്ളവരായിരുന്നു. എന്നാൽ അവരെ



**പ്രമുഖരായ നിരവധി സ്വഹാബിവര്യർ പലവിധ ശാരീരിക പരിമിതികളുള്ളവരായിരുന്നു. എന്നാൽ അവരെ സഹതാപത്തോടെ കണ്ട് മാറ്റിനിർത്തുവാനല്ല, മറിച്ച് പരിഗണിക്കുകയും അവസരങ്ങൾ നൽകുകയുമായിരുന്നു അവിടത്തെ മാതൃക.**

സഹതാപത്തോടെ കണ്ട് മാറ്റിനിർത്തുവാനല്ല, മറിച്ച് പരിഗണിക്കുകയും അവസരങ്ങൾ നൽകുകയുമായിരന്നു അവിടത്തെ മാതൃക. പരിമിതികളുള്ള അനുചരരെ പല ഉത്തരവാദിത്തങ്ങളും ഏൽപിക്കുമായിരുന്നു പരിശുദ്ധ റസൂൽ(സ്വ). അന്ധനായ അബ്ദുല്ലാഹി ബ്നു ഉമ്മി മക്തൂം(റ) പ്രവാചകരുടെ മുഅദ്ദിനായിരുന്നുവല്ലോ. പ്രവാചകർ യുദ്ധത്തിന് പോയ അവസരത്തിൽ മദീനയിലെ തന്റെ പ്രതിനിധിയായി അദ്ദേഹത്തെ നിയമിക്കുക പോലും ചെയ്തിരുന്നു. അന്ധനാണെങ്കിലും അദ്ദേഹത്തോട് പള്ളിയിൽ വന്ന് ജമാഅത്തായി നിസ്കരിക്കാൻ കൽപിച്ചത് പരിമിതികളുള്ളവരെ കഴിവില്ലാത്തവരെന്ന് മുദ്രകുത്തി മാറ്റിനിർത്തുകയല്ല, സമൂഹത്തിന്റെ ഭാഗമാകാൻ പ്രാപ്തരാക്കുകയാണ് വേണ്ടതെന്ന വലിയ സന്ദേശമാണ് നൽകുന്നത്. ഹലാൽ-ഹറാം വിഷയങ്ങൾ ഏറ്റവും ആധികാരികമായി അറിയുന്ന ഭിഷഗ്വരൻ എന്ന് പ്രവാചകർ(സ്വ) പുകഴ്ത്തിയ മുആദ് ബ്ൻ ജബൽ(റ) മുടന്തനായിരുന്നു. ത്വൽഹത് ബ്നു ഉബൈദില്ല(റ) ഉഹ്ദ് യുദ്ധത്തിലെ വീരോചിതമായ പോരാട്ടത്തിലൂടെ തന്റെ കൈ ക്ഷയിച്ചിരുന്നു. എന്നാൽ പിന്നീട് വന്ന നിരവധി യുദ്ധങ്ങളിലും നേതൃപരമായ പങ്ക് വഹിക്കാൻ അദ്ദേഹത്തിന് അവസരം നൽകി. അഹ്നഫ് ബ്ൻ ഖൈസ്(റ) മുടന്തുള്ളവരായിരുന്നുവെങ്കിലും ഉമർ(റ)വിന്റെ ഉപദേശ്ടാവായിരുന്നു. തന്റെ ഗവർണ്ണറായ അബൂമൂസൽ അശ്അരിയോട് കാര്യങ്ങൾ അഹ്നഫിനോട് കൂടിയാലോചിക്കണമെന്ന് അദ്ദേഹം നിർദേശിക്കുകയും ചെയ്തിരുന്നു. ഇങ്ങനെ അത്യുന്നത മാതൃകാ വ്യക്തിത്വങ്ങളായിരുന്ന പല സ്വഹാബികളും വിവിധങ്ങളായ ശാരീരിക പരിമിതികളുള്ളവരായിരുന്നുവെന്ന് ചരിത്രം രേഖപ്പെടുത്തുന്നു. ഭിന്നശേഷിക്കാരുടെ സാമൂഹിക ശാക്തീകരണ യജ്ഞത്തിൽ പുണ്യനബിയുടെ ഈ മാതൃകയാണ് നാം സ്വീകരിക്കേണ്ടത്.

## ഭിന്നശേഷിക്കാരുടെ ഉത്തരവാദിത്തങ്ങൾ

ജന്മസിദ്ധമോ മറ്റുകാരണങ്ങളിലൂടെ വന്നു ചേർന്നതോ ആയ പരിമിതകളെ അല്ലാഹുവിന്റെ പരീക്ഷണമായി ഉൾകൊള്ളുകയും പ്രയാസങ്ങൾ ക്ഷമിക്കുകയും അവ അതിജീവിക്കാനുള്ള വഴി കണ്ടെത്തുകയുമാണ് വിശ്വാസികളുടെ ബാധ്യത. വിധിയുടെ ക്രൂരതയായി വിശേഷിപ്പിക്കാതെയും തന്നോട് മാത്രം എന്തിനീ വിവേചനമെന്ന് ആലോചിക്കാതെയും അപകർഷത ബാധിക്കാതെയും അല്ലാഹു നൽകിയ മറ്റനേകം അനുഗ്രങ്ങളെ മനസ്സിലാക്കി തന്റെ മറ്റു ശേഷികളെ പരിപോഷിപ്പിച്ചു വിജയഗാഥ രചിക്കാൻ പ്രാപ്തനാകണം. 'ഭൂമിയിലോ നിങ്ങളുടെ സ്വന്തത്തിൽ തന്നെയോ ഏൽക്കുന്ന ഏതൊരു വിപത്തും, അതു സൃഷ്ടിക്കും മുമ്പ് തന്നെ ഒരു ഗ്രന്ഥത്തിൽ ഉണ്ടായേ തീരൂ. അല്ലാഹുവിന്നത് സുഗമമാണ്. നിങ്ങൾ, നഷ്ടപ്പെട്ടവയുടെ പേരിൽ ദുഃഖിക്കാതെയും കിട്ടിയതിന്റെ പേരിൽ ആഹ്ലാദിക്കാതെയുമിരിക്കാനാണത്' (ഹദീദ് 22) എന്ന് ഖുർആൻ ഓർമ്മപ്പെടുത്തുന്നു. ജനങ്ങളിൽ വെച്ചേറ്റവും പരീക്ഷണങ്ങളേൽക്കുക പ്രവാചകർക്കും അവരോട് തുല്ല്യരായവർക്കുമായിരിക്കും. വിശ്വാസിക്ക് ഏൽക്കുന്ന ചെറിയ വിഷമതകൾപോലും സഹിക്കുന്നതിലൂടെ

അല്ലാഹു അവന് പാപമോചനം നൽകും തുടങ്ങിയ  പ്രവാചക വചനങ്ങൾ അവർക്ക് പ്രചോദനമാകണം.

പരിമിതകൾ അതിജീവിച്ച് അത്യുന്നത വിജയങ്ങൾ കൈവരിച്ച മാതൃകാ വ്യക്തിത്വങ്ങൾ ഇസ്‌ലാമിക ചരിത്രത്തിലും ഭൗതിക ലോകത്തും നിരവധിയാണല്ലോ. തഫ്സീർ, ഹദീസ് വിജ്ഞാനീയങ്ങളിൽ അഗ്രഗണ്യനായിരുന്ന പ്രമുഖ താബിഈ പണ്ഡിതൻ ഖതാദ(റ) ജന്മനാ അന്ധനും മൂകനുമായിരുന്നു. പക്ഷേ, ഒരു തവണ ശ്രവിച്ചാൽ തന്നെ ഹദീസുകൾ മനഃപാഠമായിരുന്ന അദ്ദേഹത്തിന് അവ ആവർത്തിക്കുന്നത് അരോചകമായി. മറ്റൊരു പ്രമുഖനായ മുഹമ്മദ് ബ്ൻ സീരീൻ(റ) പകരംവെക്കാനില്ലാത്ത പണ്ഡിതകുലപതിയായിരുന്നു. പ്രമുഖ മുഹദ്ദിസായ ഇമാം തിർമിദി(റ) അന്ധനായിരുന്നുവല്ലോ. സമീപകാലത്ത് അന്തരിച്ച സഊദി ഗ്രാൻഡ് മുഫ്തിയായിരുന്ന ഇബ്നുബാസ് നിരവധി ഗ്രന്ഥങ്ങളെഴുതുകയും സലഫികൾക്കിടയിൽ ഏറ്റവും സ്വീകാര്യനായിത്തീരുകയും ചെയ്തു. ഭൗതിക മേഖലയിൽ പരിമിതികൾ അതിജയിച്ച് വിജയഗാഥ രചിച്ചവർ പ്രസിദ്ധമാണല്ലോ.

## സാമൂഹിക ഉത്തരവാദിത്തങ്ങൾ

ആരോഗ്യപൂർണ്ണരായവർക്ക് പരിമിതികളുള്ളവരോട് നിരവധി ബാധ്യതകളുണ്ട്. ഏതെങ്കിലും വിഷമതകളനുഭവിക്കുന്നവരെ കാണുമ്പോൾ തനിക്ക് അല്ലാഹു നൽകിയ അനുഗ്രഹത്തിന് ദൈവത്തെ സ്തുതിക്കണം. തന്റെ കഴിവിനാലല്ല, അല്ലാഹുവിന്റെ കാരുണ്യാത്താലാണ് തനിക്ക് ഈ അനുഗ്രഹം ലഭ്യമായതെന്ന് തിരിച്ചറിയണം. 'പരിശോധിച്ചറിയാനായി നിങ്ങളെ നന്മകൊണ്ടും തിന്മകൊണ്ടും നാം പരീക്ഷണവിധേയരാക്കുന്നതാണ്. നിങ്ങളെ മടക്കപ്പെടുക നമ്മിലേക്ക് തന്നെയായിരിക്കും' (അൻബിയാഅ്, 35) എന്ന് അല്ലാഹു ഓർമ്മപ്പെടുത്തുന്നു. ഈ തിരിച്ചറിവിലൂടെ അത്തരക്കാരോട് ഉത്തരവാദിത്ത ബോധം മനസ്സിലുദിക്കണം. അവരെ പരിഹസിക്കുകയോ അവഗണിക്കുകയോ ചെയ്യരുത്. അല്ലാഹു കൽപിക്കുന്നു: 'സത്യവിശ്യാസികളേ, ഒരു ജനത മറ്റൊരു ജനതയെ പരിഹസിക്കരുത്; അവർ അവരേക്കാൾ ശ്രേഷ്ഠരായേക്കാം. ഒരു വനിതാവിഭാഗം മറ്റൊരു വനിതാവിഭാഗത്തേയും കളിയാക്കരുത്; അവർ ഇവരേക്കാൾ ഉദാത്തരായേക്കാം. നിങ്ങൾ പരസ്പരം കുത്തുവാക്കുകൾ പറയാനും പരിഹാസപ്പേരുകൾ വിളിച്ച് അപമാനിക്കാനും പാടില്ല' (ഹുജറാത്ത്, 11).

**പരിമിതകൾ അതിജീവിച്ച് അത്യുന്നത വിജയങ്ങൾ കൈവരിച്ച മാതൃകാ വ്യക്തിത്വങ്ങൾ ഇസ്‌ലാമിക ചരിത്രത്തിലും ഭൗതിക ലോകത്തും നിരവധിയാണല്ലോ. തഫ്സീർ, ഹദീസ് വിജ്ഞാനീയങ്ങളിൽ അഗ്രഗണ്യനായിരുന്ന പ്രമുഖ താബിഈ പണ്ഡിതൻ ഖതാദ(റ) ജന്മനാ അന്ധനും മൂകനുമായിരുന്നു. പക്ഷേ, ഒരു തവണ ശ്രവിച്ചാൽ തന്നെ ഹദീസുകൾ മനഃപാഠമായിരുന്ന അദ്ദേഹത്തിന് അവ ആവർത്തിക്കുന്നത് അരോചകമായി.**

മക്കൾ ഭിന്നശേഷിക്കാരായാൽ മാതാപിതാക്കൾ അത് ഒരു പരീക്ഷണമായി ഏറ്റെടുക്കുകയും മികച്ച മാർഗത്തിൽ അവരെ പരിചരിക്കുകയും വേണം. സാധ്യമായ രീതിയിൽ അവർക്ക് വിദ്യാഭ്യാസം നൽകുകയും ആധുനിക ടെക്നോളജികളുടെ സഹായങ്ങൾ ഉറപ്പാക്കാൻ ശ്രമിക്കുകയും വേണം. മതപരിസരങ്ങൾ ഭിന്നശേഷി സൗഹൃദമാകണം. മസ്ജിദുകളും സിയാറത് കേന്ദ്രങ്ങളും അവർക്ക് പ്രാപ്യമാകണം. പല രാജ്യങ്ങൾ പോലും ഭിന്നശേഷി സൗഹൃദമായി വികസിപ്പിക്കുന്നുണ്ട്. അന്ധന്മാർക്ക് വഴിനടക്കാനുള്ള പ്രത്യേക ടൈൽ പാദകളും വീൽചെയറുകൾക്ക് പ്രവേശിക്കാവുന്ന കവാടങ്ങളും അവർക്കാവശ്യമായ മുസ്ഹഫുകളും ഗ്രന്ഥങ്ങളുമെല്ലാം സജ്ജീകരിക്കണം. ഒരു ഗ്രാമത്തിൽ ഒരാൾക്കെങ്കിലും ഇത്തരം സംവിധാനങ്ങൾ ആവശ്യമാണെങ്കിൽ അവ ഒരുക്കി നൽകാൻ മഹല്ല് ജമാഅതുകൾ ജാഗ്രത പുലർത്തണം. ഇസ്‌ലാമിക സാമ്പത്തിക വ്യവസ്ഥിതിയിലെ അതിപ്രധാമായ വഖഫ്, സകാത്, സ്വദഖ തുടങ്ങിയ സംരഭങ്ങൾ അവരുടെ ഉന്നമനത്തിന് ഉപകരിക്കുന്ന രീതിയിൽ കൂടി ആവിഷ്കരിക്കണം.  ഖലീഫ ഉമർ ബ്ൻ അബ്ദിൽഅസീസ്(റ) ഓരോ പ്രദേശത്തേയും ശാരീരികപരിമിതകളുള്ളവരുടെ കണക്കെടുക്കുകയും അവർക്ക് ബൈതുൽമാലിൽ നിന്ന് പ്രത്യേക തുക അനുവദിക്കുകയും ചെയ്തിരുന്നു.

## പ്രയാസരഹിതമാക്കൽ

ഭിന്നശേഷിക്കാരുടെ മതകാഴ്ച്ചപ്പാട് ചർച്ചചെയ്യുമ്പോൾ പ്രധാനമായി മനസ്സിലാക്കേണ്ട കർമശാസ്ത്രം പൊതുനിയമങ്ങളാണ് (ഖാഇദ ഫിഖ്ഹിയ്യ) പ്രയാസം എളുപ്പത്തെ സാധൂകരിക്കും (അൽമശഖ്ഖതു തജ്‌ലിബുത്തൈസീർ), പ്രയാസം ദൂരീകരിക്കണം (അള്ളററു യുസാലു) തുടങ്ങിയവ. ശരീഅതിന്റെ അടിസ്ഥാന സ്വഭാവമാണ് മതനിയമങ്ങൾ പ്രായോഗികവും പ്രയാസരഹിതവുമായാണ് സംവിധാനിക്കപ്പെട്ടത് എന്ന് മഖാസ്വിദ് പണ്ഡിതന്മാർ പ്രസ്താവിക്കുന്നു. 'നിങ്ങൾക്ക് എന്തെങ്കിലും വിഷമമുണ്ടാകണമെന്നു അല്ലാഹു ഉദ്ദേശിക്കുന്നില്ല' (മാഇദ 6), 'മതത്തിന്റെ കാര്യത്തിൽ യാതൊരുവിധ വൈഷമ്യവും നിങ്ങൾക്കു മേൽ ചുമത്തിയിട്ടില്ല' (ഹജ്ജ് 78), 'നിങ്ങൾക്ക് ആശ്വാസമാണ്, ഞെരുക്കമല്ല അല്ലാഹു ഉദ്ദേശിക്കുന്നത്" (ബഖറ, 185) തുടങ്ങിയ അർത്ഥത്തിലുള്ള ഖുർആൻ വചനങ്ങൾ പ്രയാസ ദൂരീകരണം ഇസ്‌ലാമിന്റെ അടിസ്ഥാന സ്വഭാവമാണെന്ന് പ്രഖ്യാപിക്കുന്നു. 'കഴിവിനപ്പുറം ചെയ്യാൻ ഒരാളെയും അല്ലാഹു നിർബന്ധിക്കുകയില്ല' (ബഖറ, 286) എന്നാണല്ലോ ഇസ്‌ലാമിക പ്രമാണം. അത്കൊണ്ട് തന്നെ ഓരോ വ്യക്തിയുടെയും വിശിഷ്യാ ഭിന്നശേഷിക്കാരുടെ സാഹചര്യവും ആരോഗ്യവും പരിഗണിച്ചായിരിക്കണം അവർക്കുള്ള മതനിയമങ്ങൾ വിശദമാക്കേണ്ടത്. 'ദുർബലരുടെയും രോഗികളുടെയും, യുദ്ധത്തിന് ധനമൊന്നും ചെലവഴിക്കാനില്ലാത്തവരുടെയും പേരിൽ യാതൊരു കുറ്റവുമില്ല-അല്ലാഹുവിനോടും റസൂലിനോടും അവർ ഗുണകാംക്ഷയുള്ളവരാണെങ്കിൽ' (തൗബ, 91) എന്ന ഖുർആനിക അധ്യാപനം ഉൾകൊള്ളണം.

മതനിയമങ്ങൾ അസീമ, റുഖ്സ എന്നിങ്ങനെ രണ്ട് വിധമായി തിരിക്കുന്നുണ്ട് ഫുഖഹാഅ്. സാധാരണഗതിയിൽ അസീമയാണ് വിധി. ഓരോ കാര്യവും കൽപ്പിക്കപ്പെട്ടത് പോലെ തന്നെ നിർവഹിക്കണം. എന്നാൽ സാഹചര്യങ്ങൾ പ്രതികൂലമാകുകയോ ആരോഗ്യ പരിമിതികൾ അനുഭവിക്കുകയോ ചെയ്യുമ്പോൾ ഇസ്ലാം പലയിനം റുഖ്സകൾ(ഇളവ്) നിർദേശിക്കുന്നുണ്ട്. രോഗി, യാത്രക്കാർ തുടങ്ങിയ ദുരിതമനുഭവിക്കുന്നവർക്ക് നിസ്കാരം, നോമ്പ് എന്നിവയിലെല്ലാം വിവിധ ഇളവുകൾ അനുവദിക്കപ്പെടുന്നുണ്ടല്ലോ. ഭിന്നശേഷിക്കാരുടെ സാഹചര്യമനുസരിച്ച് ഇത്തരം പല ഇളവുകൾക്കും കൂടുതൽ അർഹരാണല്ലോ അവർ.

ഇതിനർത്ഥം മതനിയമങ്ങളിൽ അലംഭാവവും അലസതയും ആവാം എന്നല്ല. ഏതു പ്രതിസന്ധിയിലും കൃത്യ സമയത്ത് നിസ്കരിക്കുകയും മറ്റു നിർബന്ധ ബാധ്യതകൾ ചെയ്തു തീർക്കുകയും വേണം. പരിമിതിയുള്ളവർക്ക് സാധ്യമാകും വിധം ചെയ്താൽമതി എന്നുമാത്രം. ആധുനിക ഗവേഷണരംഗത്ത് എളുപ്പമാക്കുക എന്നത് ഒരു അടിസ്ഥാനമായി സ്വീകരിക്കുന്നതിനാൽ പല മതനിയമങ്ങളിലും വെള്ളം ചേർക്കുന്ന പ്രവണത സ്വീകാര്യമല്ല. മഹാനായ അബ്ദുല്ലാഹിബ്നു ഉമ്മി മൂക്തം അന്ധനായ തനിക്ക് പള്ളിയിൽ വരുന്നതിന് ഇളവ് ചോദിച്ചപ്പോൾ ബാങ്ക് കേൾക്കുന്നുവെങ്കിൽ പള്ളിയിൽ വരണമെന്ന് അരുളിയ പ്രവാചകർ (സ്വ)യുടെ അധ്യാപനം ഇത്തരം നിയമങ്ങൾ കൈകാര്യം ചെയ്യുന്നവർ പ്രത്യേകം പഠനവിധേയമാക്കേണ്ടതുണ്ട്.

## കർമശാസ്ത്ര ഉദാഹരണങ്ങൾ

ഇസ്ലാമിക നിയമങ്ങളെല്ലാം ബന്ധിക്കുന്നത് ബുദ്ധിയുമായാണല്ലോ. അതിനാൽ തന്നെ തീരെ ബുദ്ധിയില്ലാത്ത ഭ്രാന്തന്മാർക്ക് നിയമങ്ങളൊന്നും ബാധകവുമല്ല. എന്നാൽ ബുദ്ധി മാന്ദ്യമുള്ളവർക്ക് അതിനനുസൃതമായ ഉത്തരവാദിത്തങ്ങളുണ്ടാകും. അംഗപരിമിതയുള്ളവർക്ക് വുളൂഅ്, നിസ്കാരം, ഹജ്ജ് തുടങ്ങി വിവിധ ആരാധനാകർമങ്ങളിൽ പ്രത്യേകമായ ഇളവുകൾ ഫുഖഹാക്കൾ പ്രസ്താവിക്കുന്നുണ്ട്. നിൽക്കാൻ സാധിക്കാത്തവർ ഇരുന്നോ, അതിനും കഴിയാത്തവർ കിടന്നോ നിസ്കാരം നിർവഹിക്കണമെന്നത് സുവിദിതമാണല്ലോ. നിൽക്കാൻ സാധിക്കാത്തവൻ ഇരുന്ന് നിസ്കരിച്ചാൽ മതിയെന്നും അത് മടക്കി നിസ്കരിക്കേണ്ടതില്ലെന്നും ഇജ്മാഉള്ള വിഷയമാണെന്ന് ഇമാം നവവി(റ) മജ്മൂഇൽ പ്രസ്താവിക്കുന്നുണ്ട്. മാത്രമല്ല, അവന് കാരണമുള്ളതിനാൽ നിന്ന് നിസ്കരിക്കുന്നവന്റെ അതേ പ്രതിഫലനത്തിന് അർഹനാണെന്നും മഹാനവർകൾ കൂട്ടിച്ചേർക്കുന്നു. വുളൂഇന്റെ അവയവങ്ങളിലൊന്ന് ഇല്ലാത്തവർ എന്തുചെയ്യണമെന്ന് ഉലമാക്കൾ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. അവയവത്തിൽ നിന്നും അൽപം ഭാഗമെങ്കിലും അവശേഷിക്കുന്നുവെങ്കിൽ അവ കഴുകിയാൽ മതി. എന്നാൽ കഴുകേണ്ട ഭാഗം ഒന്നും ഇല്ലെങ്കിൽ ആ ബാധ്യത അവനിൽ നിന്ന് ഒഴിവാകുമെന്നാണ് ഭൂരിപക്ഷ അഭിപ്രായം. നിങ്ങളോട് കൽപിക്കപ്പെട്ട കാര്യങ്ങളിൽ നിന്നും സാധ്യമാകുന്നത് ചെയ്യുക എന്ന തിരുവചനമാണ്



അടിസ്ഥാനം. എന്നാൽ കഴുകേണ്ട ഭാഗമല്ലെങ്കിലും അവശേഷിക്കുന്ന ശരീരഭാഗം തടവൽ സുന്നത്താണെന്ന് പണ്ഡിതർ പഠിപ്പിക്കുന്നു. ഇനി കൃത്രിമായ വയവം ഘടിപ്പിച്ചിട്ടുണ്ടെങ്കിലോ? അവ സാധാരണ അവയങ്ങളെപ്പോലെ കുളി, അംഗസ്നാനം എന്നിവയിൽ പരിഗണിക്കുകയോ കഴുകുകയോ ചെയ്യേണ്ടതില്ല. പക്ഷേ, കഴുകേണ്ട അവയവഭാഗം ഉണ്ടെങ്കിൽ അവ ഊരി മാറ്റി കഴുകുകയാണ് വേണ്ടത്. എന്നാൽ ഊരുന്നത് വലിയ പ്രയാസങ്ങൾ സൃഷ്ടിക്കുമെങ്കിൽ അത് തടവിയാൽ മതി. പള്ളിയിൽ പോകാൻ പ്രയാസകരമായവർ ജുമുഅ ബാധ്യതയിൽ നിന്നും ഒഴിവ് നൽകപ്പെട്ടവരാണ്. സ്വന്തമായി യാത്ര പോയി ഹജ്ജ് ചെയ്യാൻ സാധിക്കാത്തവർക്ക് നിബന്ധനകൾക്ക് വിധേയമായി പകരക്കാരനെ അയക്കാം. അതേപോലെ ഹജ്ജ് വേളയിൽ പരസഹായം സ്വീകരിക്കുകയും ചെയ്യാമല്ലോ.

ഭിന്നശേഷിക്കാരുടെ വിവാഹവുമായി ബന്ധപ്പെട്ടും നിരവധി നിയമങ്ങൾ ഫുഖഹാഅ് രേഖപ്പെടുത്തുന്നുണ്ട്. ഭ്രാന്തർക്ക് പോലും നിബന്ധനകൾക്ക് വിധേയമായി വിവാഹമാകാമെന്നാണ് കർമശാസ്ത്രം. അത് കൊണ്ട് തന്നെ അത്തരക്കാരുടെ വൈവാഹിക ജീവിതം ഉറപ്പ് വരുത്തുന്നത് സാമൂഹിക ഉത്തരവാദിത്തമാണ്. എന്നാൽ മറ്റു മദ്ഹബുകളിൽ നിന്ന് വിഭിന്നമായി ശാരീരിക വൈകല്യങ്ങളിൽ നിന്ന് മുക്തമാകുകയെന്നത് കുഫ്വിന്റെ മാനദണ്ഡമായി ശാഫിഈ മദ്ഹബ് കണക്കാക്കുന്നുണ്ട്. വിവാഹാനന്തരം കുടുംബ ജീവിതം നല്ല രീതിയിൽ പോകണമെന്നാണ് അതിന്റെ താൽപര്യം. ആരുടെയും സമ്മർദ്ദത്തിന് വഴങ്ങി ജീവിത പങ്കാളിയെ മനസ്സില്ലാമനസ്സോടെ സ്വീകരിക്കുന്നത് കുടുംബ ജീവിതം നരകതുല്യമാക്കും. അത്കൊണ്ട് തന്നെ പരിമിതികൾ പരസ്പരം അറിഞ്ഞ് സംതൃപ്തിയോടെയായിരിക്കണം വിവാഹത്തിലേക്ക് പ്രവേശിക്കേണ്ടത്. അന്ധർ, മൂകർ തുടങ്ങിയവരുടെ വിവാഹം, ഇടപാട് എന്നിവ ഏതു രീതിയിൽ നടത്തണമെന്ന് കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. അവരുടെ രക്ഷിതാക്കൾ അത്തരം കാര്യങ്ങൾ പഠിച്ച് അവസരോചിതം പ്രവർത്തിക്കണം.

ചുരുക്കത്തിൽ ഭിന്നശേഷിക്കാർക്ക് അഭിമാനകരമായ ജീവിതം ഉറപ്പ് വരുത്താൻ ഇസ്ലാമിക കർമശാസ്ത്രം അനുശാസിക്കുന്നു. അവരോട് അനുകമ്പയും സഹാനുഭൂതിയും കാണിക്കുകയും അവരുടെ സാമൂഹിക ശാക്തീകരണത്തിനാവശ്യമായ കാര്യങ്ങൾ നിർവഹിക്കുകയും സമൂഹത്തോട് സഹസഞ്ചയം നടത്താൻ പ്രാപ്തരാക്കുകയും വേണം. 'നന്മയുടേതും ഭക്തിയുടേതുമായ വിഷയങ്ങളിൽ നിങ്ങൾ അന്യോന്യം സഹായിക്കണം, കുറ്റത്തിലും അതിക്രമത്തിലും പരസ്പരം സഹകരണം പാടില്ല. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക.